# ഗുരുവായൂർ കേശവനും നാലപ്പാട്ടും- കൃഷ്ണാ കാരുണ്യസിന്ധോ

ഡോ സുവർണ്ണ നാലപ്പാട്ട്

നമ്മൾ വിചാരിക്കുന്നതിനേക്കാളും മുമ്പ് തന്നെ ഈശ്വരൻ ചിലത് നിശ്ചയിക്കും. അത് തന്റെ വിശ്വസ്തഭക്തരിലൂടെ നടപ്പാക്കും. അത്തരം ഒരു കഥയാണ് കേശവനെ കുറിച്ച് എഴുതാൻ ആവശ്യപ്പെട്ടപ്പോൾ എനിക്ക് ഓർമ്മ വന്നത്

നാലപ്പാട്ട് നാരായണമേനോനും ഗുരുവായൂർ കേശവനുമാണ് ഇതിലെ കഥാപാത്രങ്ങൾ. അമ്മാമൻ 9ആം ക്ലാസ് വരെയേ പഠിച്ചി ട്ടുള്ളു. അതിന് കാരണമായി പറയുന്ന കഥ യാണിത് പുന്നയൂർക്കുളത്ത് അന്ന് റോഡുക ളില്ല. ഗുരുവായൂരിലേക്ക് നടന്നുപോയിട്ടാണ് സ്കൂൾവിദ്യാഭ്യാസം. കയ്യിൽ ഒരു കെട്ടു പുസ്തകവുമായി തോട്ടിലൂടെ ഗുരുവാ യൂർക്ക് നടക്കുകയാണ് അമ്മാമൻ എതിരെ വരുന്നു, തോട്ടിലൂടെ സാക്ഷാത് ഗുരുവായൂ രപ്പന്റെ പ്രതിനിധി കേശവൻ. അമ്മാമൻ പേടിച്ചു. തോട്ടിന്റെ ഇരുവശവുമുള്ള ഉയര മുള്ള മാട്ടത്തിലൂടെ പിടിച്ചുകയറാൻ ശ്രമി

ച്ചു. . ഉരുണ്ട് താഴെ വീണു.ആന അതിവേ
ഗം തന്റെ അടുത്തേക്ക് വരുന്നതുകണ്ട് കഥ
കഴിഞ്ഞു എന്ന് കരുതി കിടക്കുമ്പോൾ വലി
യ അത്ഭുതം ഉണ്ടായി. വളരെ സ്നേഹ
ത്തോടെ തുമ്പിക്കൈയിൽ അമ്മാമനെ എടു
ത്ത് മാറ്റിക്കിടത്തി ഒരു ചെറിയ പോറ
ൽപോലും ഏല്പ്പിക്കാതെ. കേശവൻ നടന്നു
പോയി. അമ്മാമന് പിന്നെ സ്കൂളിലേക്ക്
പോകാനുള്ള ധൈര്യം ഉണ്ടായില്ല. പക്ഷേ
സ്കൂളിൽനിന്ന് ലഭിക്കുന്നതിനേക്കാളും  നല്ല
വിദ്യാഭ്യാസം കിട്ടാനുള്ള അനുഗ്രഹമായി
കേശവന്റെ സ്പർശം. ഈ കുട്ടി മലയാള
ഭാഷക്ക് വലിയ സേവനം ചെയ്യാനുള്ള
ജന്മമാണെന്നും ഇതിന് ആയുസ്സ് കൊടുക്ക
ണമെന്നും നിശ്ചയിച്ച ഗുരുവായൂരപ്പൻ കേശ
വനിലൂടെ ഒരു നവവിദ്യാരൂപമായി അദ്ദേ
ഹത്തെ അനുഗ്രഹിക്കയായിരുന്നു. ഗുരു
വായൂരപ്പന്റെ പരമഭക്തയായ അമ്മാളു
എന്ന കുട്ടിച്ചെറിയമ്മ വളർത്തിയ കുട്ടി,
മറ്റൊരു പരമഭക്തയായ കൊച്ചുഅമ്മ
മ്മയുടെ പ്രിയജ്യേഷ്ഠൻ , ആ കുട്ടിയെ
വേദനിപ്പിക്കാതെ വിട്ട ഗുരുവായൂരപ്പന്റെ
പ്രതിനിധി കേശവൻ. പിന്നീട് കൃഷ്ണഭക്ത
യായ കൊച്ചു അമ്മമ്മ വളർത്തിയ ഞാനും
ഗുരുവായൂരപ്പന് ആത്മസമർപ്പണം ചെയ്ത്

ആർഷജ്ഞാനമെന്ന സനാതനധർമ്മത്തെ ഈ നൂറ്റാണ്ടിലും സംരക്ഷിക്കുന്ന ജീവിതചര്യയിലാണ് ഏർപ്പെട്ടതെന്നത് മുമ്പേ നിശ്ചയിക്കപ്പെട്ട ഈശ്വരന്റെ നിയമമാണെന്ന് വിചാരിക്കണം. ഇതിനെല്ലാം നിമിത്തമായ കേശവനെ സ്മരിക്കുന്നു. അമ്മാമന് കേശവനിലൂടെ ജീവൻ തിരിച്ചുകൊടുത്ത ഗുരുവായൂരപ്പനാണ് എനിക്കും അമ്മമ്മയിലൂടെ ജീവനും അരോഗാവസ്ഥയും തിരിച്ചുതന്നത്. ആ കഥ പലപ്പോഴും പറഞ്ഞതാണ്. ഭക്തപ്രിയയിലും പാഥേയം എന്ന ആത്മകഥയിലും. ആവർത്തിക്കുന്നില്ല. എല്ലാവര്ക്കും ആയുരാരോഗ്യസൌഖ്യം തരുന്നത് അവിടുന്നുതന്നെയാണ്. കൃഷ്ണാ കാരുണ്യസിന്ധോ..............

എനിക്ക് ഒന്നാം വയസ്സിൽ ആദ്യം കിട്ടിയ കളിപ്പാട്ടം മരം കൊണ്ടുള്ള ആനയാണ്. ഗുരുവായൂരിലെ നടക്കല്നിന്ന് വടേക്കര അപ്പുഏട്ടൻ വാങ്ങിക്കൊണ്ടുവന്ന ആന വാസന്തി ക്കുള്ളതായിരുന്നുവെങ്കിലും, എടുത്ത് കളിച്ചത് ഞാനാണ്. സ്വന്തമാക്കിയതും. എനിക്കത് പ്രിയപ്പെട്ട കളിപ്പാട്ടമായിരുന്നു. ഗുരുവായൂർ കേശവനാണെന്ന് ഞാൻ സങ്കല്പ്പിച്ചു,

അതിനെ എഴുന്നള്ളിക്കയും ഭക്ഷണം കൊടുക്കയും കുളിപ്പിക്കയും ചെയ്തു. എന്റെ സന്തതസഹചാരിയാണ് ആ ആന. 1989ൽ വീടുമാറുമ്പോൾ അതിനെ കാണാതായി. ഒരിക്കൽ സ്വപ്നത്തിൽ ഞാനതിനെ കണ്ടു. പിറ്റേന്ന് പഴയ വസ്തുക്കളും കടലാസുകളും എടക്കുന്ന ഒരാൾ വീട്ടിൽ വന്ന് കടലാസുകൾ എടുത്ത് കൂട്ടിയിട്ടപ്പോൾ കാണാതെ പോയ ആനക്കുട്ടി അതിന്നകത്ത് നിന്ന് പുറത്തു വന്നു. സ്വപനത്തിൽ കണ്ടപോലെത്തന്നെ. എന്റെ ചെറിയ ഗുരുവായൂർ കേശവനെ എനിക്ക് വീണ്ടും കിട്ടി. 1998ൽ നേപ്പാളിലെ ഗരുഡനാരായണക്ഷേത്രയാത്രയിൽ അതേ പോലുള്ള ചെറിയ ആനയെ ക്ഷേത്രത്തിനകത്ത് കണ്ടു. ഗുരുവായൂരിലെ ആന നേപ്പാളിലും. ഭാരതത്തിന്റെ ദാരുശില്പ്പകലയിലും കൂടി ഉണ്ട് ആ ഏകതാനത. ഹിമാലയം മുതൽ കന്യാകുമാരിവരെ ഈ ഏകതാനത എനിക്ക് അനുഭവപ്പെടുത്തിത്തരുന്നത് ഗുരുവായൂരപ്പനാണ്, ആ ഗുരു

വായൂരപ്പന്റെ ജിഹ്വയായ സരസ്വതി
യും. ആദ്യമായി നാവിൽ ഹരിശ്രീ
കുറിച്ച മാനവഗുരുവായ നാലപ്പാട്ടിന്ന്
വിദ്യ കൊടുത്ത കേശവനേയും , കേശ
വന്റെ കേശവനായ പരാപരഗുരു ഗുരു
വായൂരപ്പനേയും സദാ പ്രണമിക്കു ന്ന
ഈ ശിഷ്യയുടെ ആത്മാർപ്പണം
കൃഷ്ണാ കാരുണ്യസിന്ധോ.